# നന്ദിപൂർവ്വം

2017 മെയ് 27...ഓർത്തിരിക്കാൻ ഒരു ദിനംകൂടി. പത്താം ക്ലാസ് പഠനത്തിന് ശേഷം പലവഴിക്ക് തിരിഞ്ഞ നമ്മൾ 40 വർഷത്തിന് ശേഷം വീണ്ടും ഒന്നിച്ചത് ആ ദിവസമായിരുന്നു. റൂബി ജൂബിലി ഒത്ത് ചേരൽ. സ്കൂളിൽ പഠിക്കുമ്പോൾ, ഒരു ചിരിയിൽ മാത്രം ഒതുക്കിയിരുന്നവർ, പരസ്പരം ആലിംഗനം ചെയ്തും ഹസ്തദാനം നടത്തിയും സന്തോഷം പങ്ക്വെച്ചു. ഒരു ദിവസം മുഴുവൻ പറഞ്ഞാലും തീരാത്തത്രയും വിശേഷങ്ങളുമായാണല്ലോ എത്തിയത്. പക്ഷെ, സമയം പരിമിതമായിരുന്നു.
തിരക്കുകൾക്കിടയിലും പഴയ കൂട്ടുകാരെ കാണാനെത്തിയ പ്രിയപ്പെട്ടവരെ നന്ദി. ചിലർ കുടുംബാംഗങ്ങൾക്കൊപ്പമാണല്ലോ വന്നത്. ഒമ്പതം ക്ലാസ് വരെ ഒപ്പമുണ്ടായിരിക്കുകയും തുടർന്ന് വേറെ സ്കൂളിലേക്ക് പോകുകയും ചെയ്ത ജാനറ്റ്, ഉഷ ലോനപ്പൻ, ട്രീസ ലോനപ്പൻ എന്നിവർ എത്തിയത് ഏറെ സന്തോഷം പകർന്നു. മോഹന മുരളീധരൻ, പ്രതാപചന്ദ്രൻ, കെ.എസ്.ജയശ്രീ എന്നിവരെ എത്ര ശ്രമിച്ചിട്ടും കണ്ടെത്താൻ കഴിഞ്ഞില്ല. അവസാന ദിവസം വരെ ഇവരെ കണ്ടെത്താൻ കഴിയുമെന്ന പ്രതീക്ഷയുണ്ടായിരുന്നു. ബങ്കളൂരിലുള്ള ജെയിംസ് ഫ്രാൻസിസ്, മൂംബൈയിലുള്ള അൽഫോൺസ, കെ.എസ്.സാംസൺ എന്നിവരും നാട്ടിലുള്ള കുസുമകുമാരി, റോസ് മേരി ഡിസൂസ, ത്രേസ്യാമ്മ ജോർജ്, ഹൈസിന്ത് എലിസബത്ത് വേഗസ്, ഡി.സരസമ്മ, എബ്രഹാം.ടി.എ എന്നിവരുമാണ് എത്താതിരുന്നത്.
ഭക്ഷണമടക്കം ആതിഥേയൻെറ റോൾ ഭംഗിയായി നിർവഹിച്ചത് ജോൺസൺ പയസാണ്. അദ്ദേഹത്തിനും മകനും ടീമിനും നന്ദി.
അധ്യാപകരായ പാൻസി ടീച്ചർ, പോൾ സാർ എന്നിവർ തിരക്കുകൾ മാറ്റി വെച്ചും നമ്മളെ കാണാനെത്തി. അവരോടുള്ള നന്ദി വാക്കുകളിൽ അവസാനിക്കില്ല. അച്ചടക്കത്തിൻെറ ചൂരൽ ഉയർത്തി നേർവഴിക്ക് തെളിച്ചത് പോൾ സാർ ആയിരുന്നല്ലോ? പാൻസി ടീച്ചർ പഴയത് പേലെ തന്നെ. നവതിയിലെത്തിയ ചെല്ലമ്മ ടീച്ചർ വന്നില്ലെങ്കിലും മകൻ ബാബുലാൽ ആശംസ നേരാനെത്തി. ചെറിയാൻ സാർ എത്താമെന്ന് അറിയിച്ചിരുന്നതാണ്. എന്നാൽ ആശുപത്രിയിൽ പോകേണ്ടി വന്നതിനാൽ അസൗകര്യം അറിയിച്ചു. ഫോണിൽ വിളിച്ച് ആശംസകൾ പറഞ്ഞു. ഹിന്ദി പഠിപ്പിച്ചിരുന്ന രമാദേവി ടീച്ചർ അസുഖമായി കിടപ്പിലാണ്.
തര്യൻ മാത്യൂ സാർ നമ്മോടൊപ്പമില്ല. ശ്വാസകോശ സംബന്ധമായ അസുഖത്തെ തുടർന്നായിരുന്നു മരണം. ആദരാഞ്ജലികൾ.........
ഒരിക്കൽ കൂടി എല്ലാവർക്കും നന്ദി. ഇനിയും നമുക്ക് ഒത്ത് ചേരണം. അതിനായി കാത്തിരിക്കാം
നിങ്ങളുടെ
എം.ജെ.ബാബു അല്ല, ബാബു എം.ജെ അങ്ങനെയല്ലെ അന്ന് വിളിച്ചിരുന്നത്.



# ആട്ടുപാലമെന്ന നോസ്റ്റാൽജിയ

ഗീതാകുമാരി.കെ.ജി.



മൂന്നാറിൽ എപ്പോൾ എത്തിയാലും ആട്ടുപാലത്തിൽ കയറണമെന്ന മോഹം. ഓർമ്മ വെച്ച കാലം മുതൽ എത്രയോ തവണ ആട്ടുപാലത്തിലൂടെ സഞ്ചരിച്ചിരിക്കുന്നു. എങ്കിലും ആട്ടുപാലം മനസിൻറ മൂലയിലുണ്ട്. ഒരു പക്ഷെ, എല്ലാ മൂന്നാറുകാർക്കും ആട്ടുപാലം ഒരു ഗൃഹാതുരത്വം ആയിരിക്കും അല്ലേ?

അഛന് കണ്ണൻ ദേവൻ കമ്പനിയുടെ വർക്ഷോപ്പിലായിരുന്നു ജോലി എന്നതിനാൽ കമ്പനി ക്വാർട്ടേഴ്സിലായിരുന്നു താമസം. 'പുറം ലോകത്ത്' എത്തണമെങ്കിൽ വർക്ഷോപ്പ് ക്ലബ്ബിന് സമീപത്തെ ആട്ടുപാലം കടക്കണം. സ്കൂളിലെത്തിയതോടെ ആട്ടുപാലത്തിലൂടെയുള്ള യാത്ര ജീവിതത്തിൻറ ഭാഗമായി. അതൊരു രസമായിരുന്നു. പാലത്തെ ആട്ടിയാട്ടിയുള്ള യാത്ര. പരിചയമില്ലാത്തവർ പാലത്തിൽ കയറിയാൽ പാലം ആട്ടുകയെന്നത് ഹരമാകും. കൂട്ടുകാരൊക്കെ ചേർന്ന്  പലം ആട്ടും. അതോടെ പേടിച്ച അവസ്ഥയിലാകും അപരിചിത സഞ്ചാരികൾ. പക്ഷെ, ഇന്നോർക്കുന്നു അന്ന് കാണിച്ച അബദ്ധങ്ങൾ. വർക്ഷോപ്പ് ക്ലബ്ബിൻെറ സമീപത്തെ മാർഗ്രേറ്റ് ബ്രിഡ്ജ് എന്ന ആട്ടുപാലം 1942ൽ ബ്രിട്ടീഷുകാരാണ് നിർമ്മിച്ചത്. മുന്നാർ ടൗണിലെ ചർച്ചിൽ ബ്രിഡ്ജ്, ഹൈറേഞ്ച് ക്ലബിന് സമീപത്തെ ആട്ടുപാലം, പ്രിയ തിയേറ്ററിന് സമീപത്തെ ആട്ടുപാലം അങ്ങനെ അന്ന് ആട്ടുപാലങ്ങൾ ധാരാളമുണ്ടായിരുന്നു. ഇന്നിപ്പോൾ 'ഞങ്ങടെ മാർഗ്രേറ്റ് പാലം മാത്രമായി. ബാക്കിയൊക്കെ കോൺക്രീറ്റ് പാലങ്ങൾക്ക് വഴിമാറി.

ആട്ടുപാലം പോലെയണ് മൂന്നാറിൻെറ ഓർമ്മകളും. അന്നൊക്കെ എങ്ങും പച്ചപ്പ് മത്രം. ഡിസംബറിലെ മരം കോച്ചുന്ന തണുപ്പ്. കമ്പിളി തൊപ്പിയും സ്വറ്ററുമിട്ട് അമ്മ തരുന്ന ചൂടു ചായയും കുടിച്ചിരുന്ന് സൊറ പറഞ്ഞിരുന്ന കുട്ടിക്കാലം.  പാത്രത്തിൽ വെള്ളം നിറച്ച് രാത്രി പുറത്ത് വെക്കുകയും പിറ്റേന്ന് അതിരാവിലെ പാത്രത്തിൻെറ രൂപത്തിലാകുന്ന ഐസ് കട്ടയെടുത്ത് കളിച്ചിരുന്ന കുട്ടിക്കാലം. അന്ന് മൂന്നാറിൽ ഫ്രിഡ്ജൊന്നും  ഇല്ലല്ലോ?

അഞ്ച് മുതൽ പത്ത് വരെ പഠിച്ച മൂന്നാർ ഗവ.ഹൈസ്കുളിലെ ഓർമ്മകൾ ഒരിക്കലും മരിക്കില്ല. സ്കൂളിലെ പുൽത്തകിടിയിൽ കൂട്ടം കുടിയിരുന്ന് കഥകൾ പറഞ്ഞിരുന്ന കാലം. അവിടെ ഭാഷയുടെ അതിർവരമ്പുകൾ ഉണ്ടായിരുന്നില്ല. തമിഴ് മീഡിയം കൂട്ടികളും കഥ പറയാനും കേൾക്കാനും എത്തുമായിരുന്നു. അങ്ങനെ തമിഴ് നാടോടി കഥകളും കേട്ടു. പത്താം ക്ലാസ് കഴിഞ്ഞതോടെ കുടുംബസമേതം ഞങ്ങൾക്ക് മൂന്നാർ വിടേണ്ടി വന്നു. എങ്കിലും ഇടക്കൊക്കെ മൂന്നാറിൽ വരുമായിരുന്നു. ആ യാത്രകൾക്കിടയിൽ പഴയസഹപാഠികളിൽ ചിലരെയൊക്കെ കണ്ടിരുന്നു. എന്നാൽ, നാൽപത് വർഷങ്ങൾക്ക് ശേഷം പഴയ സ്കുൾ മുറ്റത്തേക്ക് ഞങ്ങൾ ഒരിക്കൽ കൂടി എത്തി- 2017 മെയ് 27ന്.  പത്താം ക്ലാസ് ബാച്ച് ഒത്ത് ചേരുന്നുവെന്ന വിവരം അറിയിച്ചപ്പോൾ ആദ്യമങ്ങ് വിശ്വസിക്കാനായില്ല. പിന്നിട് ആ ദിവസമെത്തി. ഞങ്ങൾ പഴയ കൂട്ടുകാർ ജീവിതാനുഭവങ്ങൾ പങ്ക്വെച്ചു. രണ്ട് അധ്യാപകർ- പോൾ സാറും പാൻസി ടീച്ചറും അവരെ വീണ്ടും കാണാനും സംസാരിക്കാനും കഴിഞ്ഞു. ഞങ്ങൾ 1977ലെ പത്താം ക്ലാസുകാരാവുകയായിരുന്നു ഒരു ദിവസത്തേക്ക് എങ്കിലും. വീണ്ടും കാണാമെന്ന് പ്രതീക്ഷയിൽ സ്കുളിൽ നിന്നും മടങ്ങി---ഒരു സ്വപ്നം പോലെ.

# അമ്മ ഒരിക്കലും മറക്കാത്ത ദിവസമായിരിക്കും മെയ് 27

മിനു ജോസ്
D/o ജെ.സി.ജാനറ്റ്

ഓരോ വ്യക്തിയുടെയും ജീവിതത്തിൽ നിർണായകമായ സ്ഥാനമാണല്ലോ സ്കൂളുകൾക്ക്. ജീവിതത്തിൻറ നല്ലൊരു കാലം ചിലവഴിക്കുന്നതും ജീവിതത്തിന് ദിശാബോധം ലഭിക്കുന്നതും സ്കൂളിൽ നിന്നായിരിക്കും. അതുകൊണ്ട് തന്നെ ഒരിക്കലും മറക്കാനാവാത്ത ഒരുപാട് അനുഭവങ്ങളുടെ കലവറയാണ് ഓരോ സ്കൂളും. വിദ്യാലയ ജീവിതം കഴിഞ്ഞ് തൻെറതായ വഴികൾ തെരഞ്ഞെടുത്ത് പോകുമ്പോഴാണ് അതുവരെ തോന്നിയിട്ടില്ലാത്ത ഒരു ഇഷ്ടവും അടുപ്പവും നമ്മുടെ സ്കൂളിനോടും അധ്യാപകരോടും ഒക്കെ തോന്നുക. സൗഹൃദങ്ങളും പിണക്കങ്ങളും തുടങ്ങി ഓർക്കാൻ ഒട്ടേറെ. ഇഷ്ടവും പ്രണയവും മൊട്ടിട്ട നമ്മുടെ ക്ലാസ് മുറി എന്നും പഴകാത്ത ഓർമ്മകളാണ്. പഴയ കൂട്ടുകാരെ ഒന്നു കൂടി കാണണമെന്ന് ആഗ്രഹിക്കാത്തവരും ഉണ്ടാകില്ല. എന്നും എപ്പോഴും നമ്മുടെ സ്കുൾ കൂട്ടുകാർ തന്നെയാകും best friends forever.
പുതിയ കാലഘട്ടത്തിൽ പഴയ കൂട്ടുകാരുമായി സൗഹൃദം നിലനിർത്താൻ പല വഴികളുമുണ്ട്. ഇതിൽ സോഷ്യൽ മീഡിയ തന്നെ പ്രധാനം. എന്നാൽ, 40 വർഷം മുമ്പ് സ് കുൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ എൻറ അമ്മക്ക് പഴയ കൂട്ടുകരെ കാണാനുള്ള അവസരം ലഭിച്ചിരുന്നില്ല. നമുക്ക് ഒക്കെ വർഷങ്ങൾക്ക് ശേഷം ഒത്തു കൂടാൻ ഒരു മെസേജ് മതി. പക്ഷെ,എവിടെയാണെന്ന് പോലും അറിയാത്ത കൂട്ടുകരെ കണ്ടെത്താനായി ചിലർ നടത്തിയ ശ്രമത്തിലൂടെ എൻറ അമ്മക്ക് പഴയ സ്കൂൾ കൂട്ടുകാരെ ഒരിക്കൽ കൂടി കാണാനുള്ള അവസരം ലഭിച്ചു.
2017 മെയ് 27ന് മൂന്നാർ ഗവ.ഹൈസ്കുളിലെ പഴയ പത്താം ക്ലാസിലെ ബെഞ്ചും ഡസ്കും വരെ ഏറെ സന്തോഷിച്ചിട്ടുണ്ടാകും. 40 വർഷത്തിന് ശേഷം 1976– 77 ബാച്ചിലെ 22 വിദ്യാർഥികളാണ് അവിടെ ഒത്ത് ചേർന്നത്. എൻെറ അമ്മ ഒരിക്കലും മറക്കാത്ത ദിവസമായിരിക്കും അതെന്നാണ് കരുതുന്നത് . ഒരിക്കലും മരിക്കാത്ത ഓർമ്മകളുമായി ഓരോ കൂട്ടുകാർക്കൊപ്പവും സംസാരിക്കുമ്പോൾ അമ്മയുടെ മുഖത്തെ സന്തോഷം എനിക്ക് വായിച്ചെടുക്കാൻ കഴിയുമായിരുന്നു. നാല് പതിറ്റാണ്ടിനിപ്പുറം ഒരറിവും ഇല്ലാതിരുന്ന പലരെയും അമ്മ ഓർത്തെടുത്തു. ഗുരുക്കന്മാരാണ് എന്നും നമ്മുടെ ജീവിതത്തിൽ കാര്യമായ സ്വാധീനം ചെലുത്തുന്നത് .അമ്മയുടെ രണ്ട് അധ്യാപകരാണ് എത്തിയത്. തങ്ങൾ പഠിപ്പിച്ച കുട്ടികളെ വീണ്ടും കണ്ടപ്പോൾ, നാല് പതിറ്റാണ്ട് മുമ്പത്തെ അതേ വൽസല്യവും സ്നേഹവും അവരിൽ നിറഞ്ഞു നിന്നു. തങ്ങളുടെ ശിഷ്യർ ഉയർച്ചയുടെ പടവുകൾ കയറിയതിൽ അവർ അഭിമാനിക്കുന്നുണ്ടായിരുന്നു. കാലിടറിയവരെ ആശ്വസിപ്പിക്കാനും അവർ മറന്നില്ല. അതൊരു അസുലഭ നിമിഷം തന്നെ.
ഔദ്യോഗിക ചടങ്ങുകൾക്ക് ശേഷം കുറച്ച് നേരം കൂടി സ്കുൾ വളപ്പിൽ ചെലവഴിച്ച ശേഷം മടങ്ങുമ്പോൾ എല്ലാവരുടെയും കണ്ണുകളിൽ വീണ്ടും കാണാമെന്ന പ്രതീക്ഷയുടെ തിളക്കമുണ്ടായിരുന്നു. ചിലരുടെയെങ്കിലും കണ്ണുകൾ നിറയാതെ നിറഞ്ഞു.ചിലരുടെ മനസൊന്ന് തേങ്ങി. നാല് പതിറ്റാണ്ടിന് ശേഷമുള്ള ഒത്ത് ചേരലിൻറ സന്തോഷവും വേർപിരിയലിൻറ വേദനയുമായി സ്കുൾ കവാടം പിന്നിടുമ്പോൾ അവർ അറിയാതെ പിന്നിലേക്ക് നോക്കുന്നുണ്ടായിരുന്നു.....
അവിടെ ചിലവഴിച്ച ഓരോ നിമിഷവും ഞാൻ എൻെറ സ്കൂളിനെ കുറിച്ച് ഓർക്കുകയായിരുന്നു. എൻെറ അധ്യാപകർ, സഹപാഠികൾ അവരുടെ മുഖകൾ മിന്നിമറിഞ്ഞു. അതേ അവരെയൊക്കെ വീണ്ടും കാണണം.



# Vidya foundation

Elezebeth Jose

We were seriously thinking about how to celebrate our 25th wedding anniversary. We had some common ideas always and as my husband is leading a very simple life, I suggested about starting a small charitable trust with our own savings and contributions from very close friends. Thus we started a public charitable Trust "Vidya foun dation cochin" with an objective of helping school students on govt schools who are economically backward. We selected a few schools and regularly we supply books, guides, other essential things for a smooth study in class x in these schools. We occasionally go there to meet the students and motivate them, to give an assurance that there is somebody to take care them. This is continuing for a few years and so far we have taken care of more than 2000students.we are proud to say that we have got 80g approval from income tax depth. We believe that as our education was free in school and colleges, it is our social responsibility to pay back something to the society. The schools we are associating has achieved 100percent results after our intervention. It is a humble initiative without publicity. We gave a Web site. www.vidyafoundation.in. Sharing this to you as we all are from the same class. We believe that "it doesn't matter how much you have earned, created, made and saved, but how much you have given for others".

## ഞാൻ പഴയ 15കാരനായി, നാൽപത് വർഷത്തിന് ശേഷം

ടി.ടി.ജെയിംസ്

40 വർഷം മുമ്പുള്ള സ്കൂൾ ജീവിതത്തിൻെറ ഓർമ്മകളിലേക്ക് മടങ്ങാൻ പ്രിയ കൂട്ടുകാരൻെറ ഫോൺ വിളി അനുഗ്രഹമായി തോന്നി. മെയ് 27ന് നാം ഒത്ത് ചേരുന്നു എന്നറിയിച്ചപ്പോൾ ഇത് സാധിക്കുമോയെന്ന ആശങ്കയായിരുന്നു ആദ്യം. എല്ലാവരും വരുമോയെന്നായി അടുത്ത ചിന്ത. എന്നാൽ, അടുത്ത ദിവസങ്ങളിൽ അതൊരു ആവേശമായി. ഒപ്പം പഠിച്ചവരുടെ മുഖങ്ങൾ ഒന്നൊന്നായി തെളിഞ്ഞു വന്നു. അവർക്ക് എന്തൊക്കെ മാറ്റങ്ങൾ വന്നിരിക്കും. കണ്ടാൽ തിരിച്ചറിയുമോ...എങ്ങനെ അവരെ അഭിമുഖികരിക്കും. ചിന്തകൾ കാട് കയറി.

ദിവസങ്ങൾ കഴിയുന്തോറും ഫോണിൽ ഒത്ത് ചേരലിൻറ സന്ദേശങ്ങൾ വന്ന് കൊണ്ടിരുന്നു.ഫാമിലിയുമായി എത്തി ചേരണമെന്ന ആവശ്യം കൂടുതൽ സന്തോഷം പകർന്നു. എല്ലാവരെയും കാണണമെന്ന ആഗ്രഹം കൂടികൊണ്ടിരുന്നു.

മെയ് 27ന് നേരം പുലർന്നു. 10.30ന് മൂന്നാർ ഗവ.ഹൈസ്കുളിൽ എത്തണം. വീട്ടിൽ നിന്ന് 40 മിനിറ്റ് യാത്ര ചെയ്യണം. ഭാര്യയുമായി ബസിൽ കയറി. സ്ത്രീകളുടെ സീറ്റിലേക്ക് ഭാര്യ നീങ്ങി. പുരുഷന്മാരുടെ ഭാഗത്ത് രണ്ട് പേർക്കിരിക്കാവുന്ന സീറ്റിൽ ഒരാൾ മാത്രം. അയാളെ കടന്ന് വിൻഡോ സീറ്റിലിരുന്നു. സ്കുളിൽ പലരും എത്തിയതായി അറിയിച്ച് കുട്ടുകാർ വിളിച്ച് കൊണ്ടിരുന്നു. എവിടെ എത്തിയെന്നറിയാനായിരുന്നു ഫോൺ വിളി. എൻെറ ഫോണിലെ സംസാരം ശ്രദ്ധിച്ചത് കൊണ്ടായിരിക്കണം, സഹയാത്രികൻ ചോദിച്ചു- മൂന്നാറിലേക്കാണോ? അപ്പോഴാണ് ഞാൻ അദേഹത്തെ ശ്രദ്ധിച്ചത്. 40 വർഷം മുമ്പ് എന്നോടൊപ്പം പഠിച്ച രാമചന്ദ്രൻ. ആ കൂടിക്കാഴ്ചയാണ് ഈ കൂട്ടായ്മ എനിക്ക് സമ്മാനിച്ച ഏറ്റവും വലിയ സർപ്രൈസ്. മൂന്നാറിലെത്തിയപ്പോൾ പഠിച്ചവരിൽ ഏതാനം പേരൊഴികെ എല്ലാവരുമുണ്ട്. എൻലാർജ് ചെയ്ത ഫ്ലെക്സിലടിച്ച പത്താം ക്ലാസിലെ ഗ്രുപ്പ് ഫോട്ടോയിൽ സ്വന്തം ചിത്രം കുടുംബാംഗങ്ങളെയും മറ്റും കാണിച്ച് കൊടുക്കുകയായിരന്നു പലരും. സ്വയം 1977ലേക്കുള്ള തിരിച്ച് പോക്ക്. സുഹൃത്തുക്കളെ കണ്ടപ്പോൾ ഹൃദയം തുടിച്ചു. ആർക്കും പ്രായമായതായി തോന്നുന്നില്ല. എല്ലാവരെയും പഴയ പത്താം ക്ലാസുകാരായി കാണാനായിരുന്നു എനിക്കിഷ്ടം. അവർക്കൊപ്പം ഒത്ത് ചേരൽ നടന്ന ഹാളിലേക്ക്. അധ്യാപകരെ കണ്ടു. അവരെ വണങ്ങി. ആഹ്ലാദവും പരിഭവങ്ങളുമായി മണിക്കൂറുകൾ ചിലവഴിച്ചു. അവരുടെ മുന്നിലെ പണ്ടത്തെ പാട്ടുകാരനായി 'സുറുമയെഴുതിയ മിഴികളെ' എന്ന പാട്ട് വീണ്ടും പാടി-ഹൃദയം നിറഞ്ഞ ആലാപനം. വീണ്ടും കാണാമെന്ന് ആഗ്രഹിച്ചാണ് വിട പറഞ്ഞത്. തിരികെ ആ സ്കുൾ വളപ്പ് വിട്ട് വീട്ടിലേക്ക് മടങ്ങുമ്പോൾ ഞാൻ പഴയ 15കാരനായി. പ്രിയ സുഹൃത്തേ നാല് പതിറ്റാണ്ടിന് ശേഷം ഈ അക്ഷര മുറ്റത്തേക്ക് പഴയ കൂട്ടുകാരെ ഒരുമിച്ച് കൂട്ടിയ നിനക്ക് നന്ദി.

# വീണ്ടും ഒന്നിപ്പിച്ചതിന് ദൈവത്തിന് നന്ദി

ആൻേറാ.ഡി

ഇങ്ങനെയൊരു പൂർവ്വ വിദ്യാർഥി സംഗമം ഒരുക്കി നമ്മെയെല്ലാം ഒന്നിപ്പിച്ചതിന് ദൈവത്തോട് നന്ദി പറയുന്നു. ഇതിന് ഏറ്റവും കൂടുതൽ ശ്രമം നടത്തി, ഒരിക്കലും മറക്കാനാവാത്ത ഈ ഒരു അനുഭവം തന്നതിന് ഇതിൻെറ സംഘാടകരോടും നന്ദി പറയുന്നു. വാക്കുകളിൽ പറഞ്ഞറിയിക്കാൻ കഴിയാത്ത ഒരു അനുഭവം ആയിരുന്നു നമ്മുടെ സംഗമം. ഇനി ഒരിക്കലും  കണ്ടുമുട്ടുമെന്ന് വിചാരിക്കാത്ത പലരെയും കാണാൻ കഴിഞ്ഞതും അവരുടെ വിശേഷങ്ങൾ അറിയാൻ സാധിച്ചതിലും വലിയ സന്തോഷം. നാൽപത് വർഷങ്ങൾക്ക് ശേഷമുള്ള ഈ കണ്ടുമുട്ടൽ മധുരമുള്ള ഓർമ്മയാണ്.
സന്തോഷത്തിനിടെയിലും എനിക്കൊരു അമിളി സംഭവിച്ചു. സംഗമത്തിനായി സ്കൂളിലെത്തിയ എന്നോട് ഒരു വ്യക്തി കാര്യമായി സംസാരിച്ചു. വളരെ അടുത്തറിയാവുന്നയാളെ പോലെ അദേഹം സംസാരിക്കുമ്പോഴും എനിക്ക്  ആളെ പിടികിട്ടിയില്ല. എന്നാൽ, അത് ഞാൻ പുറത്ത് കാണിച്ചില്ല. സംസാരിക്കുമ്പോഴും എൻെറ മനസ് നാൽപത് വർഷങ്ങൾക്ക് അപ്പുറത്ത് പഴയ പത്താം ക്ലാസിലായിരുന്നു. ഒടുവിൽ ആളെ പിടികിട്ടി. പ്രിയ സുഹൃത്ത് രാമചന്ദ്രനായിരുന്നു അത്. രാമചന്ദ്രന് മാത്രമല്ല, എല്ലാവർക്കും മാറ്റങ്ങളുണ്ട്. പാൻസി ടീച്ചർ ഹാജർ വിളിച്ചതോടെ അറിയാതെ പണ്ടത്തെ പത്താം ക്ലാസുകാരനായി മാറിയത് പോലെ. പോൾ സാർ പഴയ കഥകളൊക്കെ ഓർമ്മിപ്പിച്ച് 1976-77ലെ ക്ലാസ് മുറിയിലേക്ക്  കൊണ്ടു പോയി. ശരിക്കും ഇതു മറക്കാനാവാത്ത മധുരമുള്ള ഓർമ്മയാണ് ഈ സംഗമം. ഒത്ത് ചേരലിന് എത്തിയ എല്ലാവർക്കും നന്ദി.

# അങ്ങനെ  ഓജസ് മുഴുവൻ ടോയ്ലെറ്റിൽ കാലി

ജോൺസൺ പയസ്

നാൽപത് വർഷത്തിന് ശേഷമുള്ള കൂടിക്കാഴ്ച. മനസിൽ സങ്കൽപ്പിച്ച രൂപങ്ങളിൽ നിന്നും എത്ര വിത്യസ്തമായിരുന്നു തമ്മിൽ കണ്ടു മുട്ടിയുപ്പോൾ.
രൂപവിത്യാസമില്ലാത്ത മൂന്ന് പേരെ ഉണ്ടായിരുന്നുള്ളു. ഗീത,ജേക്കബ്ബ്, ജെയിംസ്. ചിലർ നര കയറി പെയിൻററടിച്ചിരിക്കുന്നു. ചിലർ രാമനെ പോലെ നാച്ചുറൽ സ്റ്റൈലിൽ.പക്ഷെ, എനിക്കേറ്റവും ചെറുപ്പമായി തോന്നിയത് പാൻസി ടീച്ചറിനെയണ്.നടത്തതിലും രൂപത്തിലും അൽപം ക്ഷീണം മാത്രം. എലിസബത്തിന് രൂപത്തിൽ നല്ല വിത്യാസമുണ്ടെങ്കിലും, പെരുമാറ്റത്തിൽ പഴയ എലിസബത്ത് ചാക്കോ തന്നെ. എന്നാൽ, ലളിത ഒത്തിരി മാറിയിരിക്കുന്നു. ഇങ്ങനെയായിരുന്നില്ല, പ്രതീക്ഷിച്ചത്.
ജേർണലിസ്റ്റായ ബാബു, അതേ രംഗത്തുള്ള പാട്രിക്. ബാബു ഏറ്റവും കുറഞ്ഞത്  എം.എൽ.എയാകുമെന്ന് പ്രതീക്ഷിച്ചിരുന്നു.എൻെറ ബെസ്റ്റി രാമൻെറ നരപ്പൻ സ്റ്റൈൽ തന്നെ പിടിച്ചു. ബാബു പൗലോസിന് പഴയ സൗമ്യ ഭാവം.
പിന്നെ ആൻഡ്രൂസ്, അദേഹത്തെ കണ്ടപ്പോൾ ഒരു പഴയ സംഭവം ഓർമ്മ വന്നു. ക്ലാസിലെ പുതിയ കുട്ടികളായി ഞാനും പ്രതാപ ചന്ദ്രനും. ബാക് ബെഞ്ചറായ ആൻഡ്രൂസിനോട്, എലിസബത്ത് പറഞ്ഞത് പേലെ അൽപം പേടിയും ബഹുമാനവും എനിക്കുണ്ടായിരുന്നു. ഗൗരവക്കാരൻ, ചുവന്ന ഉണ്ടക്കണ്ണുകൾ ഉള്ളയാൾ. ഒരു ദിവസം ആൻഡ്രൂസ് എന്നെ നോക്കി പറഞ്ഞ്, നിനക്ക് അൽപം ഓജസിൻെറ കുറവുണ്ട്. അദേഹം അതിന് മരുന്നും നിർദേശിച്ചു.ബഹുമാനപുരസരം അതു കുറിച്ചെടുത്തു. അതിങ്ങനെ... ഒരു ഗ്ലാസ് പാലിൽ രണ്ടു അടക്ക ഇട്ടു രാത്രി വെച്ച ശേഷം രാവിലെ കഴിക്കണം. അടുത്ത ദിവസം രാവിലെ  കഴിച്ചത് മാത്രമെ ഓർമ്മയുള്ളു. രണ്ടു ദിവസം തുടർച്ചയായി ടോയ്ലെറ്റിലായിരുന്നു. അങ്ങനെ എൻെറ ഓജസ് മുഴുവൻ ടോയ്ലെറ്റിൽ കാലി. അന്നത്തെ ഡോ.ആൻഡ്രൂസിനെ 40 വർഷത്തിന് ശേഷം കാണാൻ കഴിഞ്ഞു.
ഒരു കാര്യം എന്നെ അൽഭുതപ്പെടുത്തുന്നു. ഈ സ്നേഹം, പരസ്പരം കാണാനുള്ള ആകാംക്ഷ. ഈ കൂട്ടുകാർ പരസ്പരം എത്ര മാത്രം സ്നേഹിച്ചിരുന്നു എന്നതാണ്. എന്നാൽ,എൻെറ ആത്മ മിത്രങ്ങൾ മുരളിയും പ്രതാപനും എവിടെയോ അജ്ഞാത വാസത്തിൽ.കൊലുത്ത്, ഉണ്ടക്കണ്ണും നീളൻ മുടിയുമുള്ള ജയശ്രീ എവിടെയെന്നറിയില്ല. എവിടെയെന്നറിഞ്ഞിട്ടും പ്രത്യേക സാഹചര്യങ്ങളാൽ വന്നു ചേരാനാകാത്ത ജെയിംസ് ഫ്രാൻസിസ്, സാംസൺ,എബ്രഹാം, കുസുമം,സരസമ്മ, വൽസമ്മ, ത്രേസ്യാമ്മ, റോസ് മേരി, അൽഫോൺസ്,ഹൈസിന്ത് എന്നിവരെ ഓർക്കുന്നു.ഇവിടെ പ്രതിപാതിക്കാത്ത എല്ലാ സഹപാഠികൾക്കും ആശംസകൾ.
എല്ലാ കൂട്ടുകാരെയും കുടുംബാംഗങ്ങളെയും ചേർത്ത് നമ്മുടെ ചെറിയാൻ സാറിൻെറ സാന്നിധ്യത്തിൽ ഒരു ഒത്തു ചേരലിനായി കാത്തിരിക്കുന്നു.

# പ്രതീക്ഷയുടെ ഫോൺ കോളുകൾ

എം.ജെ.ബാബു

എൻെറ മൊബൈൽ ഫോണിലേക്ക് അപരിചിത നമ്പരുകളിൽ നിന്നും എത്തുന്ന ഓരോ കോളുകളും പ്രതീക്ഷയാണ്. പത്താം ക്ലാസിൽ കൂടെ പഠിച്ചവർ, അല്ലെങ്കിൽ അവരെ സംബന്ധിച്ച് വിവരം അറിയാവുന്നരാകും അങ്ങേ തലക്കൽ എന്ന പ്രതീക്ഷ. 1977 മാർച്ചിൽ മൂന്നാർ ഗവ.ഹൈസ്കുളിൽ നിന്നും എസ്.എസ്.എൽ.സി സർട്ടിഫിക്കറ്റുമായി പടിയിറങ്ങിയവരെ ഒരിക്കൽ കൂടി സ്കുളിലേക്ക് തിരിച്ച് വിളിക്കണമെന്ന ആലോചന തുടങ്ങിയ ശേഷമാണ്, അന്നത്തെ സഹപാഠികളെ കണ്ടെത്താനുള്ള ശ്രമത്തിൻെറ ഭാഗമായി ഫേസ്ബുക്കിലടക്കം അറിയിപ്പ് നൽകിയത്. ഒപ്പം എൻെറ മൊബൈൽ നമ്പ രും. ഇപ്പോൾ എൻെറ നമ്പർ മാത്രമല്ല, അന്നത്തെ പത്താം ക്ലാസുകാരുടെ നമ്പരുകളൊക്കെ ഇടക്കിടെ ശബ്ദിക്കുന്നുണ്ട്-പഴയകാല വിശേഷങ്ങൾ പങ്കുവെക്കാൻ. എങ്കിലും മൂന്ന് പേരുടെ നമ്പർ ഇനിയും കിട്ടിയിട്ടില്ല-മോഹന മുരളീധരൻ, ബി.പ്രതാപ ചന്ദ്രൻ,കെ.എസ്.ജയശ്രീ എന്നിവരുടെത്. ഈ മൂന്ന് പേരെയും കണ്ടെത്താനുള്ള ശ്രമങ്ങൾ തുടരുകയണ്. കണ്ടു പിടിക്കണം.
വളരെ യാദൃശ്ചികമായാണ് ഒത്ത് ചേരലിനെ കുറിച്ച് ആലോചിച്ചത്. രാമചന്ദ്രൻ, എലിസബത്ത് ചാക്കോ, പാട്രിക് വേഗസ് എന്നിവരുമായി ആലോചിച്ചപ്പോൾ അവർ ആവേശത്തിലായി. പിന്നെ മറ്റൊന്നും ആലോ ചിച്ചില്ല. നേരെ മൂന്നാറിലേക്ക്. അവിടെ ജേക്കബ്ബ് എബ്രഹാം, പി.എം.ജേക്കബ്ബ്, പി.പി.രാജൻ, ആൻഡ്രൂസ് എന്നിവരുമായി സംസാരിച്ചു. അവരും ഹാപ്പി. സ്കുൾ ഫോട്ടോയിൽ നിന്നും ഓരോത്തരെയും തിരയാൻ തുടങ്ങി. ഫേസ്ബുക്കിലുടെയുള്ള അറിയിപ്പിൽ നിന്നാണ് ബാബു പൗലോസിൻെറ നമ്പർ ഒരു സുഹൃത്ത് അറിയിച്ചത്. ഫേസ് ബുക്കിലെ ബന്ധം പലരെയും കണ്ടെത്താൻ സഹായിച്ചു. ടെലഫോൺ ഡയറക്ടറി, ഓൺ ലൈൻ വോട്ടർ പട്ടിക എന്നിവയും സഹായിച്ചു. ഡി.ആൻേറാ, പി.പി.ലളിത, മേരി കെ ജോസഫ്, എന്നിവരും മൂന്നാറിലുണ്ടായിരുന്നു. ചിലരുടെ വീടുകളുമായി ബന്ധപ്പെട്ട് നമ്പർ സംഘടിപ്പിച്ചു. ടി.ടി.ജെയിം സ്, രാജൻ എന്നവർ വർധിത ആവേശത്തോടെയാണ് പഴയ സഹപാഠികളെ കണ്ടെത്താനുള്ള ദൗത്യം ഏറ്റെ ടുത്തത്. ഇതിനിടെ,കൈ എത്തും ദൂരത്തുണ്ടായിരുന്ന ജോൺസൺ പയസിന് വേണ്ടി ദേവികുളത്ത് പോയി അന്വേഷണം നടത്തി. ദേവികുളം ഹൈസ്കൂളിൽ പയസിന് ഒപ്പം പഠിച്ചവരെ കണ്ടു. എല്ലാവരും പറഞ്ഞ് പയസ് മുംബൈയിലാണെന്ന്. എന്നാൽ, പാട്രിക്കിൻെറ മകൻെറ കല്യാണം പയസിനെ കണ്ടെത്താനുള്ള നിമിത്തമായി. തികച്ചും അപ്രതീക്ഷിതമായാണ്, മറ്റൊരാളെ കല്യാണം ക്ഷണിക്കാൻ എത്തിയ പാട്രിക്കിനെ പയസ് തിരിച്ചറിഞ്ഞത്. കഴിഞ്ഞ പത്ത് വർഷമായി പയസ് മൂന്നാറിൽ ഉണ്ടെന്ന് അറിഞ്ഞപ്പോഴാണ് ശരിക്കും ഞെട്ടിയത്.
പിന്നിട് അധ്യാപകർക്ക് വേണ്ടിയുള്ള തെരച്ചിലായി. നേരത്തെ തന്നെ ചെല്ലമ്മ ടീച്ചറിൻെറ വീട്ടിൽ പോയി രുന്നു. ചെറിയാൻ സാർ, പോൾ സാർ, പാൻസി ടീച്ചർ എന്നിവരെ വിളിച്ചു. ഇവരൊക്കെ തിരിച്ചറിഞ്ഞു വെന്നതാണ് ഏറെ സന്തോഷം. ഞാനൊരു മിടുക്കൻ വിദ്യാർഥിയായിരുന്നില്ല. പഠിക്കുന്ന കാലത്ത് എന്നെ ഓർത്തിരിക്കാനുള്ള സവിശേഷതയും ഉണ്ടായിരുന്നില്ല. എന്നിട്ടും എൻെറ അധ്യാപകർ 40 വർഷത്തിന് ശേഷവും എന്നെ തിരിച്ചറിഞ്ഞത് മൂന്നാർ ഹൈസ്കൂളിലെയടക്കം വിദ്യാർഥികളെ ആവശ്യത്തിനും അനാവശ്യത്തിനുമായി സമരത്തിനിറക്കിയതിൻെറ പേരിലാകും.
2017 മെയ് 27നാണ് മൂന്നാർ ഗവ.ഹൈസ്കുളിൻെറ പടികൾ താണ്ടി ഓരോത്തരായി എത്തിയത്. ഒമ്പതാം ക്ലാസിലെ പഠന ശേഷം മറ്റ് സ്കൂളുകൾ തേടി പോയ ജാനറ്റ്, ഉഷ ലോനപ്പൻ, ട്രീസ ലോനപ്പൻ എ ന്നിവരുമെത്തി. പരസ്പരം കണ്ടപ്പോഴുള്ള സന്തോഷം, അത് പറഞ്ഞറിയിക്കാൻ കഴിയില്ല. എത്രയോ വർഷത്തെ വിശേഷങ്ങളാണ് പങ്കുവെക്കാനുണ്ടായിരുന്നത്. ഒരു മിനിറ്റ് ആലോചിച്ചിട്ടാണെങ്കിലും എല്ലാവരും പരസ്പരം തിരിച്ചറിഞ്ഞുവെന്നതാണ് സന്തോഷം പകർന്നത്. സ്കുൾ കാലത്തെ സുഹൃത് ബന്ധം എത്ര പതിറ്റാണ്ടുകൾ പിന്നിട്ടാലും മറക്കാനാകില്ലല്ലോ. ബാല്യത്തിൽ നിന്നും കൗമാരത്തിലേക്ക് അവിടെ നിന്നും യുവത്വത്തിലേക്ക്.....നമ്മുടെ വളർച്ച പരസ്പരം കണ്ടറിഞ്ഞവരാണ് നമ്മൾ.
എന്നാൽ, യഥാർഥത്തിൽ ഞെട്ടിച്ചത് പോൾ സാറാണ്. ഇപ്പോഴും സാറിൻെറ മനസിൽ എ ല്ലാവരുമുണ്ട്-അന്നത്തെ കുട്ടികളായി. ചിലരുടെ വീട്ടു കാര്യങ്ങൾ പോലും ചോദിച്ചറിഞ്ഞു. പാൻസി ടീച്ചർ ആരെയും മറന്നില്ല. ചെറിയാൻ സാറിന് എത്താൻ കഴിഞ്ഞില്ലെങ്കിലും ആശംസകൾ നേർന്ന് ശബ്ദ സന്ദേശം അയച്ചു. ചെല്ലമ്മ ടീച്ചറിൻെറ മകൻ ബാബുലാൽ ആശംസകൾ നേരാൻ എത്തി.
ഇനിയും ഒത്ത് കൂടണമെന്ന് മനസ് മന്ത്രിക്കുന്നു. അതിന് മുമ്പായി ആ മൂന്നു പേരെയും കണ്ടെത്തണം. കഴിഞ്ഞ തവണ വരാൻ കഴിയാതിരുന്നവർ, അവരെയും അധ്യാപകരെയും പങ്കെടുപ്പിക്കണം.

# ചെല്ലമ്മ ടീച്ചർക്ക് നവതി പ്രാർഥന



നമ്മുടെ മലയാളം അധ്യാപിക എം.കെ.ചെല്ലമ്മ ടീച്ചർ 90 പിന്നിട്ടു. മൂന്നാർ ഗവ.ഹൈസ്കുളിൽപഠിച്ച പലർക്കും ടീച്ചർ അധ്യാപിക മാത്രമല്ല, അമ്മയും മുത്തശ്ശിയും ഒക്കെയായിരുന്നല്ലോ. മൂന്നാറിൽ ചെറുപ്പം മുതലെ പഠിച്ചിരുന്നവർ കണ്ടിരുന്ന മുഖം. ടീച്ചർ സർവീസിൽ നിന്നും വിരമിച്ച ശേഷം മൂവാറ്റുപുഴ കാവനയിലുള്ള മകൻ അനിൽകുമാറിൻറ വീട്ടിലാണ്. ടീച്ചറിൻറ നവതി ആഘോഷം ചടങ്ങായി സംഘടിപ്പിക്കണമെന്ന് ആഗ്രഹിച്ചുവെങ്കിലും ടീച്ചർ സമ്മതം തന്നില്ല. അതിനാൽ, ടീച്ചറിൻറ വീട്ടിലേക്ക് പോകാനായിരുന്നു തീരുമാനം. 2017ലെ അധ്യാപക ദിനം ഇതിനായി തെരഞ്ഞെടുത്തു.എല്ലാവരെയും അറിയയിച്ചുവെങ്കിലും സെപ്തംബർ അഞ്ച് ഓണത്തിന് അടുത്ത ദിവസമായത് പലർക്കും അസൗകര്യമായി. എങ്കിലും ഞങ്ങൾ-ബാബു പൗലോസ്,കെ.വി.രാമചന്ദ്രൻ,ജോൺസൺ പയസ്, എം.ജെ.ബാബു എന്നിവർ ടീച്ചറിൻറ വീട്ടിലെത്തി. ടീച്ചറിൻറ ചിത്രവും നവതി ആശംസകളും നമ്മൾ 31പേരുടെയും പേരുകളും രേഖപ്പെടുത്തിയ ഉപഹാരം ടീച്ചർക്ക് സമർപ്പിച്ചു. ഏറെ നേരം ടീച്ചറുമായി പഴയ വിശേഷങ്ങൾ പങ്കിട്ടാണ് മടങ്ങിയത്.



നമ്മുടെ ക്ലാസ് ടീച്ചർ വി.എം.ചെറിയാൻ സാറിനെ കാണാൻ പോയത് ലോകഅധ്യാപക ദിനത്തിൻറ ഭാഗമായാണ്. ഒക്ടോബർ അഞ്ചിന് പോകണമെന്നാണ് ആഗ്രഹിച്ചത്. എന്നാൽ, ഒമ്പതിലേക്ക് മാറ്റേണ്ടി വന്നു. കോട്ടയം മെഡിക്കൽ കോളജിന് സമീപത്തെ വസതിയിൽ ടീച്ചറും ഭാര്യയും ഞങ്ങൾക്ക് വേണ്ടി ഭക്ഷണമൊരുക്കി കാത്തിരുന്നു. ബാബു പൗലോസ്,കെ.വി.രാമചന്ദ്രൻ,ജോൺസൺ പയസ്, എം.ജെ.ബാബു എന്നിവരടങ്ങിയ ഞങ്ങൾക്ക് പുറമെ കുസുമ കുമാരിയും എത്തി. ടീച്ചറിൻറ ഭാര്യയുടെ ജന്മദിനമാണെന്ന് അറിഞ്ഞ് കേക്കും വാങ്ങിയാണ് ചെന്നത്. ചെല്ലമ്മ ടീച്ചർക്ക് സമർപ്പിച്ച അയേത മാതൃകയിലുള്ള ഉപഹാരവും നൽകി.

പറഞ്ഞറിയിക്കാൻ കഴിയാത്ത സന്തോഷത്തിലായിരുന്നു സാർ. തിരിച്ച് ബസ് സ്റ്റാൻഡിൽ ഒപ്പം വരികയും ബസ് പുറപ്പെടുന്നത് വരെ ഒപ്പം നിൽക്കുകയും ചെയ്തു.



# ആൻഡ്രൂസിൻറ ഗുരുദക്ഷിണ

വല്ലാത്തൊരു അനുഭവമായിരുന്നു അത്, നാൽപത് വർഷത്തിന് ശേഷം അന്നത്തെ പത്താം ക്ലാസ് വിദ്യാർഥി, അധ്യാപികയുടെ കാലിൽ വീണ് മാപ്പ് അപേക്ഷിക്കുകയെന്നത്.ടീച്ചറിൻറ പാദങ്ങൾ കണ്ണീർ കൊണ്ട് നനഞ്ഞപ്പോൾ, ഒരുപക്ഷെ ഒരു അധ്യാപികക്ക് ജീവിതത്തിൽ ലഭിക്കാവുന്ന ഏറ്റവും വലിയ ഗുരുദക്ഷിണയായി മാറിയിരിക്കാം.മുന്നാർ ഗവ.ഹൈസ്കുളിലെ 1976-77 ബാച്ച് എസ്.എസ്.എൽ.സി വിദ്യാർഥികൾ നാലുപതിറ്റാണ്ടിന് ശേഷം സംഗമിച്ചപ്പോഴാണ് അപൂർവ്വമായ മാപ്പ് പറച്ചിലും ഉണ്ടായത്. സ്വാഗതവും അധ്യക്ഷ പ്രസംഗവും കഴിഞ്ഞ്, ഹാജർ വിളിച്ച് തുടങ്ങി. ഹാജർ വിളിക്കുന്നതിനൊപ്പം അന്നത്തെ ഗണിതാധ്യാപിക പാൻസി ടീച്ചർ ഓരോത്തർക്കും പൂച്ചെണ്ട് സമ്മാനിച്ചു. ആൻഡ്രൂസിൻറ പേരു വിളിച്ചതോടെ, ടീച്ചറിൻറ പക്കൽ നിന്നും പൂച്ചെണ്ട് വാങ്ങിയതിനൊപ്പം കൈപിടിച്ച് ഒരു നിമിഷം മൗനം. പിന്നെ അടക്കി പിടിച്ച കരച്ചിൽ . അടുത്ത നിമിഷം ടീച്ചറിൻറ കാൽക്കൽ വീണ്- "പഠിക്കുമ്പോൾ ഒത്തിരി ഉപദ്രവിച്ചിട്ടുണ്ട്,മാപ്പ് തരണം, ശപിക്കരുത്, അന്ന് പഠിക്കാൻ ഉപദേശിച്ചപ്പോൾ അനുസരിച്ചില്ല'...ആൻഡ്രുസിൻറ പശ്ചാത്താപമായിരുന്നു കേട്ടത്. ആൻഡ്രുസിൻറ കരച്ചിലിൽ ചടങ്ങ് നടന്ന ഹാൾ നിശബ്ദമായി. മറ്റുള്ളവരുടെ കണ്ണുകളും നനഞ്ഞു. ഒപ്പം ടീച്ചറിൻറയും. വേദിയിലുണ്ടായിരുന്ന അന്നത്തെ കായികാധ്യാപകൻ ഒ.പി.പോൾ സാർ ഇടപ്പെട്ടാണ് ആൻഡ്രുസിനെ സ്വന്തം ഇരിപ്പിടത്തിലേക്ക് മടക്കിയത്. പഠിക്കുമ്പോൾ ക്ലാസിലെ സീനിയർ ആയിരുന്നു ആൻഡ്രുസ്.
ടീച്ചറിൻറ മറുപടിയാണ് ആൻഡ്രൂസിനടക്കം എല്ലാവർക്കും തണലായത്. ഒരു അധ്യാപകർക്കും ആരെയും ശപിക്കാനാകില്ല. അവർ ശകാരിച്ചാലും പിണങ്ങിയാലും അത് അപ്പോഴത്തേക്ക് മാത്രമാണ്. വിദ്യാർഥികൾ എത്ര വളർന്നാലും അവർ അധ്യാപകർക്ക് കുഞ്ഞുങ്ങൾ മാത്രമാണ്-പാൻസി ടീച്ചർ പറഞ്ഞു.
നാൽപത് വർഷം മനസിൽ കൊണ്ട് നടന്ന സ്വകാര്യ ദു:ഖമാണ് ആൻഡ്രുസ് ആ വേദിയിൽ കണ്ണീരിലൂടെ ഇല്ലാതാക്കിയത്.പതിറ്റാണ്ടുകൾ കഴിഞ്ഞാലും ഗുരു-ശിഷ്യ ബന്ധത്തിന് അതിൻറതായ അർഥമുണ്ടെന്ന് ഒരിക്കൽ കൂടി തെളിയിക്കപ്പെടുകയായിരുന്നു. പ്രായവും സ്ഥാനവും ഗുരു-ശിഷ്യബന്ധത്തിന് തടസമാകുന്നില്ല.



# RUBY JUBILEE of 1977 batch S S LC Munnar GHS



